❋ നിരീക്ഷണം

കെ. രാജേശ്വരി

# മല്യവിജയം മദ്യവിജയം

വണ്ണത്തിനുമീതെ പരുന്തും പറക്കില്ല എന്നാണ് പഴമൊഴി. കള്ളുവിറ്റ കാശിനുമീതെ കഴുകനും പറക്കില്ല എന്ന് പുതുമൊഴി. ഇരുമൊഴികളെയും അന്വർഥമാക്കിക്കൊണ്ടാണ് മദ്യരാജാവ് വിജയ്മല്യയുടെ രാജ്യസഭാ പ്രവേശം.

യു.ബി ഗ്രൂപ്പ് എന്ന മദ്യമഹാസാമ്രാജ്യത്തിൻെറ അധിപനാണ് വിജയ്മല്യ. മഹാകുബേരൻ, പരമഭാഗവതൻ. അദ്ദേഹമാണ് ശബരിമല ശ്രീകോവിൽ തങ്കംകൊണ്ടു പൊതിഞ്ഞത്. സന്നിധാനത്തും പമ്പയിലും മാളികപ്പുറത്തുമൊക്കെ സ്ഥാപിച്ച പരസ്യബോർഡുകൾ ഹൈക്കോടതി നിർദേശപ്രകാരം നീക്കം ചെയ്തില്ലായിരുന്നെങ്കിൽ 'ശരണമയ്യപ്പാ' എന്ന ഭക്തനിർഘോഷം ഇതിനോടകം 'ശരണമല്ലയ്യാ' എന്നായി മാറിപ്പോയേനെ. മല്യയുടെ മാതൃക പിന്തുടർന്നാണ് മണിച്ചൻ ശാർക്കര ക്ഷേത്രത്തിൽ ആനക്കൊട്ടിലുണ്ടാക്കിയതെന്നും കേൾക്കുന്നു.

പണമായി, പ്രതാപമായി, ദൈവാനുഗ്രഹവുമായി. എന്നാലിനി ചില പദവികൾകൂടി വേണം എന്ന് മല്ലയ്യൻ മോഹിച്ചത് സ്വാഭാവികം. പൂന്താനം പണ്ടു പാടിയപോലെ,
ആശയാകുന്ന പാശമതിങ്കേന്ന്
വേർവിടാതെ കരേറുന്നു മേൽക്കുമേൽ. പത്മഭൂഷൺ, പത്മവിഭൂഷൺ മുതലായവയിലേക്കല്ല പാർലമെൻറംഗത്വത്തിലേക്കാണ് മല്ലയ്യൻെറ ചിന്ത പോയത്. രാജ്യസഭയിലാണെങ്കിൽ വലിയ ദേഹാധ്വാനം കൂടാതെ കഴിയാം. ആറുവർഷത്തേക്ക് തെരഞ്ഞെടുപ്പിനെപ്പറ്റി ചിന്തയും വേണ്ട.

224 അംഗങ്ങളുള്ള കർണാടക നിയമസഭയിൽനിന്ന് നാലുപേരെയാണ് രാജ്യസഭയിലേക്ക് തെരഞ്ഞെടുക്കേണ്ടത്. 133 അംഗങ്ങളുള്ള കോൺഗ്രസിന് മൂന്നാളെ വിജയിപ്പിക്കാം; 42 മെമ്പർമാരുള്ള ബി.ജെ.പിക്ക് വലിയ ബദ്ധപ്പാടുകൂടാതെ നാലാമനെയും. സഖ്യകക്ഷിയായ ജനതാദൾ(യു) ദേവഗൗഡയുടെ മതേതര ജനതാദളുമായി ചേർന്ന് മൂന്നാം ചേരിയുണ്ടാക്കിയതുപോലും ബി.ജെ.പിക്ക് പ്രശ്നമാകുമായിരുന്നില്ല. ഇരുപതോളം വരുന്ന സ്വതന്ത്രരിൽ ഏതാനും പേരുടെ പിന്തുണ നേടാവുന്നതേയുള്ളൂ.

വിജയ്മല്യ 'സ്വതന്ത്ര'സ്ഥാനാർഥിയായാണ് രംഗപ്രവേശം ചെയ്തത്. എസ്.കെ. പൊറ്റെക്കാട്ട് പണ്ട് സ്വയംവിശേഷിപ്പിച്ചപോലെ സർവതന്ത്ര കുതന്ത്ര സ്വതന്ത്രൻ. രാമകൃഷ്ണ ഹെഗ്ഡേയുടെ ഐക്യ ജനതാദളും ഗൗഡയുടെ മതേര ജനതാദളും തൽക്ഷണം മദ്യരാജാവിന് പിന്തുണ പ്രഖ്യാപിച്ചു. ബി.ജെ.പിയിലെ രണ്ടംഗങ്ങൾ കൂടി മല്യയുടെ പിന്നിൽ അണിനിരന്നതോടെ സ്ഥിതിഗതികൾ പ്രവചനാതീതമായി. നാമനിർദേശ പത്രികകളുടെ സൂക്ഷ്മപരിശോധനാ വേളയിൽ ബി.ജെ.പി മല്യക്കെതിരെ നിരവധി ആക്ഷേപങ്ങളുന്നയിച്ചു. വരണാധികാരി അവയെല്ലാം നിരാകരിച്ചു.

വോട്ടെണ്ണിത്തീർന്നപ്പോൾ ബി.ജെ.പിയും കോൺഗ്രസും ഒരുപോലെ ഞെട്ടി. കോൺഗ്രസ് സ്ഥാനാർഥികളായ ജനാർദനൻ പൂജാരിക്ക് 50, പ്രേമാകരിയപ്പക്ക് 45, എം.വി. രാജശേഖരന് 44, ബി.ജെ.പിയിലെ താരാദേവി സിദ്ധാർഥക്ക് വെറും 34. സ്വതന്ത്ര സ്ഥാനാർഥിക്ക് 49. ആദ്യ റൗണ്ട് വോട്ടെണ്ണലിൽതന്നെ മല്യ പാട്ടും പാടി ജയിച്ചു. ആദ്യം പുറത്താക്കപ്പെട്ട രണ്ടുപേർക്ക് പുറമെ ആറ് ബി.ജെ.പിക്കാരും ഏഴ് കോൺഗ്രസുകാരും 'വിലയേറിയ' തങ്ങളുടെ സമ്മതിദാനാവകാശം മദ്യരാജാവിന് അനുകൂലമായി വിനിയോഗിച്ചു.

നാല് പതിറ്റാണ്ട് ഇന്ത്യാ രാജ്യം ഭരിച്ച പാർട്ടിയാകുന്നു കോൺഗ്രസ്. നിലവിൽ



യു.ബി ഗ്രൂപ്പ് എന്ന മദ്യമഹാസാമ്രാജ്യത്തിൻെറ അധിപനാണ് വിജയ്മല്യ. മഹാകുബേരൻ, പരമഭാഗവതൻ. അദ്ദേഹമാണ് ശബരിമല ശ്രീകോവിൽ തങ്കംകൊണ്ടു പൊതിഞ്ഞത്. സന്നിധാനത്തും പമ്പയിലും മാളികപ്പുറത്തുമൊക്കെ സ്ഥാപിച്ച പരസ്യബോർഡുകൾ ഹൈക്കോടതി നിർദേശപ്രകാരം നീക്കം ചെയ്തില്ലായിരുന്നെങ്കിൽ 'ശരണമയ്യപ്പാ' എന്ന ഭക്തനിർഘോഷം ഇതിനോടകം 'ശരണമല്ലയ്യാ' എന്നായി മാറിപ്പോയേനെ.

ഭരിക്കുന്ന പാർട്ടിയാണ് ബി.ജെ.പി. മദ്യവർജനത്തിൽ അടിയുറച്ചുവിശ്വസിക്കുന്ന കോൺഗ്രസുകാരെയും മൂല്യാധിഷ്ഠിത രാഷ്ട്രീയക്കാരായ ബി.ജെ.പിക്കാരെയും ഇത്രയെളുപ്പത്തിൽ വിലകൊടുത്തു വാങ്ങാമെന്ന് തെളിയിച്ച വിജയ്മല്യയെ ഹാർദവമായി അഭിനന്ദിക്കുക. അദ്ദേഹം ഇന്ത്യൻ പാർലമെൻറിന് ഒരു മുതൽകൂട്ടായിരിക്കും.

രാജ്യസഭാ തെരഞ്ഞെടുപ്പിലെ കുതിരക്കച്ചവടം പുതുമയുള്ള കാര്യമൊന്നുമല്ല. വർത്തകപ്രമാണിയും ധനാഢ്യനുമായ സാലേ മുഹമ്മദ് സേട്ട് ആറ് കോൺഗ്രസ് എം.എൽ.എമാരെ പണംകൊടുത്തു വാങ്ങിയിട്ടാണ് 1964ൽ രാജ്യസഭയിലേക്ക് പോയത്. എന്തിന് മുതലാളിമാരെ മാത്രം പഴിക്കണം? സുപ്രീംകോടതി ചീഫ് ജസ്റ്റിസ് ആയി അടുത്തൂൺ പറ്റിയ ഒരു പുമാൻ രാജ്യസഭാംഗമാകാൻ എം.എൽ.എമാർക്ക് പണം കൊടുത്ത സംഭവം അടുത്തകാലത്ത് ഒറീസയിൽ ഉണ്ടായി.

മല്യയുടെ ഐതിഹാസിക വിജയം രാജ്യത്തെമ്പാടുമുള്ള മദ്യമുതലാളിമാരെ ആവേശഭരിതരാക്കുമെന്നും കൂടുതൽ പേരെ രാഷ്ട്രീയത്തിലേക്ക് ആകർഷിക്കുമെന്നും പ്രത്യാശിക്കുക. കേരളത്തെ സംബന്ധിച്ചിടത്തോളം മണർകാട്പാപ്പൻെറ ധീരപാരമ്പര്യവുമുണ്ട് അബ്കാരികൾക്ക്. പാർട്ടി ഭേദം മതദ്വേഷം ഏതുമില്ലാതെ സർവർക്കും സംഭാവന കൊടുത്ത് സന്തോഷമായി ജീവിച്ച പാപ്പൻചേട്ടനെ ഖദരിടുവിച്ച് കോൺഗ്രസ് സ്ഥാനാർഥിയാക്കിയത് കെ. കരുണാകരൻ. 1980ലെ തെരഞ്ഞെടുപ്പിൽ പീരുമേട് മണ്ഡലത്തിലായിരുന്നു പാപ്പൻെറ പുത്തരിയങ്കം. എതിർ സ്ഥാനാർഥി സിറ്റിംഗ് എം.എൽ.എ കൂടിയായിരുന്ന സഖാവ് സി.എ. കുര്യൻ. *ദീപിക, മനോരമ* പത്രങ്ങളുടെയും കത്തോലിക്കാ തിരുസഭയുടെയും പരിപൂർണമായ പിന്തുണ ഉണ്ടായിരുന്നു പാപ്പൻജിക്ക്. വോട്ടർമാരിലേറെയും ചാരായത്തിൻെറ ലഭ്യതക്കനുസരിച്ച് വോട്ട് മാറ്റിചെയ്യുന്ന തമിഴരായ തോട്ടംതൊഴിലാളികളാണ് എന്ന അനുകൂല ഘടകവും ഉണ്ടായിരുന്നു. എന്നിട്ടും 3351 വോട്ടിൻെറ വ്യത്യാസത്തിൽ പാപ്പൻ പരാജയമടഞ്ഞു. എം.എൽ.എയാകുന്നതോടെ പാപ്പൻെറ പ്രാമാണ്യം വർധിക്കുമെന്ന് ഭയപ്പെട്ട മറ്റൊരു പ്രമുഖ അബ്കാരിയാണ് ഇടതുപക്ഷ സ്ഥാനാർഥിക്കുവേണ്ടി പണമിറക്കിയതും ചാരായം ഒഴുക്കിയതും.

1984 അവസാനം നടന്ന ലോക്സഭാ തെരഞ്ഞെടുപ്പിൽ ഇടുക്കി മണ്ഡലത്തിലായിരുന്നു പാപ്പൻെറ അടുത്ത അങ്കം. ഇത്തവണ കോൺഗ്രസിൽനിന്ന് തെറ്റിപ്പിരിഞ്ഞ ജോസ് കുറ്റ്യാനിയുടെ പാർട്ടിയുടെ സ്ഥാനാർഥിയായിരുന്നു. എതിരാളികൾ സഖാവ് സി.എ. കുര്യനും പ്രൊഫ. പി.ജെ. കുര്യനും. പി.ജെ. കുര്യൻ റെക്കോർഡ് ഭൂരിപക്ഷത്തോടെ ജയിച്ചു; പാപ്പൻെറ ജാമ്യസംഖ്യ നഷ്ടമായി. അതോടെ രാഷ്ട്രീയം മടുത്ത പാപ്പൻ ക്രമേണ മദ്യവ്യവസായ രംഗത്തുനിന്നുതന്നെ പിന്മാറി.

മദ്യവ്യവസായവുമായി നേരിട്ട് ബന്ധമുള്ള മൂന്ന് അംഗങ്ങളുണ്ട് കേരള നിയമസഭയിൽ. രണ്ടുപേർ കോൺഗ്രസുകാർ, മൂന്നാമൻ ജനാധിപത്യ സംരക്ഷകനും. എന്നാൽ, നാളിതുവരെ ഒറ്റ അബ്കാരിയും കേരളത്തെ പ്രതിനിധാനം ചെയ്ത് പാർലമെൻറിലെത്തിയിട്ടില്ല. എന്തൊരു പോക്കണംകേടാണിത്. ജനാധിപത്യ കേരളമേ, ലജ്ജിച്ച് തലതാഴ്ത്തുക!

പാർലമെൻറ് അംഗമാകാൻ തലയെടുപ്പും തൻപോരിമയുമുള്ള ഏത് മദ്യമുതലാളിയുണ്ടിപ്പോൾ? മണർകാടു പാപ്പനും കെ.എസ്. ചാത്തുണ്ണിയുമൊക്കെ പരലോക പ്രാപ്തരായിരിക്കുന്നു. ഇ.കെ. ചന്ദ്രസേനൻ ആണെങ്കിൽ ജയിൽശിക്ഷ അനുഭവിച്ച് ആശുപത്രിയിൽ കഴിയുന്നു. വന്നിട്ടും പോയിട്ടും ഒരാളേ ബാക്കിയുള്ളൂ- അബ്കാരി കുലതിലകനും ശ്രീനാരായണധർമപരിപാലക നായകനുമായ വീരശ്രീ വെള്ളാപ്പള്ളി നടേശൻ.

2003 ഏപ്രിലിൽ കേരളത്തിൽനിന്നുള്ള മൂന്ന് രാജ്യസഭാംഗങ്ങളുടെ- സഖാക്കൾ എസ്. രാമചന്ദ്രൻപിള്ള, സി.ഒ. പൗലോസ്, ജെ. ചിത്തരഞ്ജൻ- ടേം അവസാനിക്കും.



**മണർകാടു പാപ്പനും കെ.എസ്. ചാത്തുണ്ണിയുമൊക്കെ പരലോകപ്രാപ്തരായിരിക്കുന്നു. ഇ.കെ. ചന്ദ്രസേനൻ ആണെങ്കിൽ ജയിൽശിക്ഷ അനുഭവിച്ച് ആശുപത്രിയിൽ കഴിയുന്നു. വന്നിട്ടും പോയിട്ടും ഒരാളേ ബാക്കിയുള്ളൂ- അബ്കാരി കുല തിലകനും ശ്രീനാരായണ ധർമ പരിപാലക നായകനുമായ വീരശ്രീ വെള്ളാപ്പള്ളി നടേശൻ.**

ന്യായപ്രകാരം യു.ഡി.എഫിന് രണ്ടും എൽ.ഡി.എഫിന് ഒന്നും സ്ഥാനങ്ങൾ ലഭിക്കും. യു.ഡി.എഫിൻെറ രണ്ട് സീറ്റിൽ ഒരെണ്ണം കോൺഗ്രസ് എടുത്തിട്ട് മറ്റേത് നടേശന് നൽകാവുന്നതാണ്. മാർക്സിസ്റ്റ് പാർട്ടിയുടെ ഈഴവ വോട്ടുബാങ്ക് തകർത്തതിനുള്ള എളിയ പാരിതോഷികമായിരിക്കും അത്. ഐക്യജനാധിപത്യ മുന്നണി സീറ്റുകൊടുക്കാത്തപക്ഷം എൽ.ഡി.എഫിനുതന്നെ മുതലാളിയെ സ്പോൺസർ ചെയ്യാവുന്നതേയുള്ളൂ. വി.എസ്. അച്യുതാനന്ദനും വെളിയം ഭാർഗവനും എത്ര പണിപ്പെട്ടാണ് നടേശനെ ഒരു ഫിഗറാക്കിയത്. വെള്ളാപ്പള്ളിയെ തിരിച്ചുപിടിക്കുന്നതു വഴി മുന്നണിയുടെ ജനകീയാടിത്തറ ശക്തമാവുകയും ചെയ്യും.

ഇരുമുന്നണികളും കൈവിടുന്നപക്ഷം ബി.ജെ.പിക്കും ഒരു കൈനോക്കാം. ഒന്നുകിൽ രാജഗോപാലിനെപ്പോലെ മധ്യപ്രദേശിലോ ഗുജറാത്തിലോ മറ്റോ കൊണ്ടുപോയി നിറുത്തി ജയിപ്പിക്കാം. അതല്ലെങ്കിൽ രാഷ്ട്രപതിയെക്കൊണ്ട് നടേശനെ രാജ്യസഭയിലേക്ക് നാമനിർദേശം ചെയ്യിക്കാം. സാഹിത്യം, ശാസ്ത്രം, കല, സാമൂഹികസേവനം എന്നിവയിൽ പ്രത്യേക ജ്ഞാനമോ പ്രായോഗിക പരിചയമോ ഉള്ളവരിൽനിന്ന് 12 പേരെ ഭരണഘടനയുടെ 80 (3) അനുച്ഛേദപ്രകാരം രാഷ്ട്രപതിക്ക് രാജ്യസഭാംഗങ്ങളായി നാമനിർദേശം ചെയ്യാം. ശ്രീനാരായണ സൂക്തങ്ങൾക്ക് പുത്തൻ പരിപ്രേക്ഷ്യം ചമച്ച ചിന്തകൻ എന്ന നിലക്കും പുതിയ മദ്യനയത്തിൻെറ ഉപജ്ഞാതാവെന്ന നിലയിൽ കേരളീയ സമൂഹത്തിന് നൽകിയ സംഭാവനകൾ പരിഗണിച്ചും രണ്ടാമതൊന്ന് ആലോചിക്കാതെ അദ്ദേഹത്തെ നോമിനേറ്റ് ചെയ്യാവുന്നതാണ്. എസ്.എൻ.ഡി.പി യോഗത്തിൻെറ ആദ്യകാല സെക്രട്ടറിമാരായ കുമാരനാശാനെയും എൻ. കുമാരനെയും ശ്രീമൂലം പ്രജാസഭയിലേക്ക് നോമിനേറ്റ് ചെയ്യുകയുണ്ടായി എന്ന കാര്യവും സ്മരണീയമാണ്. യോഗത്തിൻെറ ഇന്നത്തെ ആസ്തിയും നടേശൻെറ വ്യക്തിമഹത്ത്വവും പരിഗണിക്കുമ്പോൾ രാജ്യസഭയിലേക്കെന്നല്ല യു.എൻ സെക്യൂരിറ്റി കൗൺസിലിലേക്ക് നാമനിർദേശം ചെയ്താലും അധികമാവുകയില്ല.

ഇടതു-വലതു മുന്നണികളുടെയും ബി.ജെ.പിയുടെയും സത്വരശ്രദ്ധ ഇക്കാര്യത്തിൽ പതിയുമെന്ന് പ്രത്യാശിക്കട്ടെ.

●